# 33. ജാതിലക്ഷണം

പുണർന്നു പെറുമെല്ലാമൊ-
രിനമാം പുണരാത്തത്
ഇനമല്ലിനമാമിങ്ങൊ-
രിണയാർന്നൊത്തു കാൺമതും 1

ഓരോ ഇനത്തിനും മെയ്യു-
മോരോ മാതിരിയൊച്ചയും
മണവും ചുവയും ചൂടും
തണുവും നോക്കുമോർക്കണം 2

തുടർന്നോരോന്നിലും വെവ്വേ-
റടയാളമിരിക്കയാൽ
അറിഞ്ഞീടുന്നു വെവ്വേറെ
പിരിച്ചോരോന്നുമിങ്ങു നാം 3

പേരൂരു തൊഴിലീ മൂന്നും
പോരുമായതു കേൾക്കുക!
ആരു നീയെന്നു കേൾക്കേണ്ട
നേരു മെയ്തന്നെ ചൊല്കയാൽ 4

ഇനമാർന്നുടൽ താൻ തന്റെ-
യിനമേതെന്നു ചൊൽകയാൽ
ഇനമേതെന്നു കേൾക്കില്ല
നിനവും കണ്ണുമുള്ളവര് 5

പൊളി ചൊല്ലുന്നിനം ചൊൽവ-
തിഴിവെന്നു നിനയ്ക്കയാൽ ,
ഇഴിതില്ലിനമൊന്നാണു
പൊളി ചൊല്ലരുതാരുമേ 6

ആണും പെണ്ണും വേർതിരിച്ചു
കാണുംവണ്ണമിനത്തെയും
കാണണം കുറികൊണ്ടിമ്മ-
ട്ടാണു നാമറിയേണ്ടത്. 7

അറിവാമാഴിയിൽ നിന്നു
വരുമെല്ലാവുടമ്പിലും
കരുവാണിന,മീ നീരിൻ
നിരതാൻ വേരുമായിട്ടും 8

അറിവാം കരുവാൻ ചെയ്ത
കരുവാണിനമോർക്കുകിൽ
കരുവാർന്നിനിയും മാറി

വരുമീ വന്നതൊക്കെയും 9

ഇനമെന്നിതിനെച്ചൊല്ലി-
ന്നിന്നതെന്നറിയിക്കയാൽ
ഇനമില്ലെങ്കിലില്ലൊന്നു-
മിന്നതെന്നുള്ളുഴിയിൽ 10